മുസ്‌ലിംകളെ കുഫ്ഫാറിന് കൈമാറുന്നത്

# അബൂ ജുൻദലിന്റ കൈമാറ്റം

## ഇസ്‌ലാമിക വിധി

ശയ്ഖ് നാസ്വിർ അൽ ഫഹ്ദ്

തർജുമ

അബൂ ദാഖിൽ



ഈ അടുത്ത് പ്രചരിക്കപ്പെടുന്ന തെറ്റിദ്ധാരണകളിൽ ഒന്ന് ഹുദയ്ബിയ്യ ഉടമ്പടിയുമായി ബന്ധപ്പെട്ട സംഭവമാണ്. അത് ദൈർഘ്യമേറിയതാണ്, എന്നിരുന്നാലും സ്വഹീഹായ ഹദീഥിൽ കാണുന്നതുപോലെ അത് ഇവിടെ ചേർക്കുന്നു.

സുഹയ്ൽ പറഞ്ഞു,  ഞങ്ങളുടെ അടുക്കൽ നിന്ന് നിങ്ങളുടെ അടുക്കൽ വരുന്നവരെയെല്ലാം നിങ്ങൾ ഞങ്ങളുടെ അടുക്കലേക്ക് മടക്കി അയക്കണമെന്ന് ഞങ്ങൾ വ്യവസ്ഥ വെക്കുന്നു. അവർ നിങ്ങളുടെ ദീനിനെ സ്വീകരിച്ചാണ് വരുന്നതെങ്കില

.

മുസ്‌ലിംകൾ പറഞ്ഞു, “സുബ്ഹാനല്ലാഹ്! മുസ്‌ലിമായതിനുശേഷം അത്തരമൊരു വ്യക്തിയെ മുശ്‌രികുകളിലേക്ക് തിരികെ അയക്കുന്നത് എങ്ങനെ?"

അങ്ങനെയിരിക്കുമ്പോൾ സുഹൈൽ ഇബ്നു അംറിന്റെ മകനായ അബൂ ജുൻദൽ മക്കാ താഴ്‌വരയിൽ നിന്ന് തന്നെ ബന്ധിച്ച ചങ്ങലകളിൽ വലിച്ചിഴഞ്ഞു കൊണ്ട് മുസ്‌ലിംകൾക്കിടയിലേക്ക് വന്നു.

സുഹയ്ൽ പറഞ്ഞു,  “മുഹമ്മദ്! ഞങ്ങൾ നിങ്ങളുമായി സമാധാ ഉടമ്പടിയിലേക്ക് എത്തിയ ആദ്യ വ്യവസ്ഥയാണിത്"  അതായത്, നിങ്ങൾ അബു ജൻദലിനെ ഞങ്ങളുടെ അടുക്കലേക്ക്

തിരിച്ചയക്കണമെന്ന്.

പ്രവാചകൻ പറഞ്ഞു, “സമാധാന ഉടമ്പടി ഇതുവരെ എഴുതിയിട്ടില്ല"

സുഹയ്ൽ പറഞ്ഞു, "അവനെ ഇവിടെ നിർത്താൻ ഞാൻ നിങ്ങളെ ഒരിക്കലും അനുവദിക്കില്ല."

പ്രവാചകൻ പറഞ്ഞു, "എങ്കിൽ അങ്ങനെയാകട്ടെ".

അദ്ദേഹം പറഞ്ഞു,  "ചെയ്യുന്നില്ല"

മിഖ്ദാദ് പറഞ്ഞു, "ഞങ്ങൾ നിങ്ങളെ  അനുവദിക്കും"

അപ്പോൾ അബു ജൻദൽ പറഞ്ഞു, “മുസ്ലിംകളെ, ! ഞാൻ ഒരു മുസ്ലിമായാണ് വന്നിട്ടുള്ളത്. നിങ്ങൾ എന്നെ മുശ്രികുകളിലേക്ക് തിരിച്ചയക്കുയാണോ? ഞാൻ എത്രമാത്രം കഷ്ടത അനുഭവിച്ചുവെന്ന് നിങ്ങൾ കാണുന്നില്ലേ?"

ഹദീഥിൽ പറയുന്നു,  ഹുദയ്ബിയ്യയിൽ നിന്നും പ്രവാചകൻ മദീനയിലേക്ക് മടങ്ങിയെത്തിയപ്പോൾ ബനീ ഥഖീഫിലെ അബൂ ബസ്വീർ ഇസ്ലാം  സ്വീകരിച്ചു അദ്ദേഹത്തിന്റെ അടുത്തെത്തി. എന്നാൽ മക്കയിൽ നിന്നും അദ്ദേഹത്തെ പിന്തുടർന്ന് എത്തിയ രണ്ടു

പേർ പ്രവാചകനോട് പറഞ്ഞു, “നിങ്ങൾ ഞങ്ങൾക്ക് നൽകിയ വാഗ്ദാനം പാലിക്കുക.”

അതിനാൽ പ്രവാചകൻ അദ്ദേഹത്തെ അവരുടെ കൈകളിലേക്ക് തന്നെ ഏല്പിച്ചു. അങ്ങനെ മദീനക്ക് പുറത്ത്  ദുൽ ഹുലയ്ഫയിൽ എത്തിയപ്പോൾ അവർ ഭക്ഷണം കഴിക്കാനിരുന്നു.  അപ്പോൾ അബു ബസ്വീർ രണ്ടുപേരിൽ ഒരാളോട് പറഞ്ഞു, "നിങ്ങൾക്ക്  നല്ല തരം വാൾ ഉണ്ടെന്ന് ഞാൻ കണ്ടു".

മറ്റൊരാൾ അത് തോലുറയിൽ നിന്ന് വലിച്ചെടുത്ത് പറഞ്ഞു, "ഇത് വളരെ നല്ലതാണ് ഞാൻ പലതവണ ഇത് പരീക്ഷിച്ചു"

അബു ബസീർ പറഞ്ഞു, “എനിക്കിതൊന്ന് നോക്കാൻ തരുമോ?"

അത് കൊടുത്തപ്പോൾ, മരിക്കുന്നതുവരെ അദ്ദേഹം അവനെ വെട്ടി.

ഇത് കണ്ടു ഭയന്ന രണ്ടാമൻ മദീനയിലെ പ്രവാചകന്റെ പള്ളിയിലേക്ക് ഓടിപ്പോയി.

അല്ലാഹുവിന്റെ റസൂൽ അവനെ കണ്ടപ്പോൾ പറഞ്ഞു, "ഈ മനുഷ്യൻ വല്ലാതെ ഭയപ്പെട്ടതായി തോന്നുന്നു.”

പ്രവാചകന്റെ അടുത്തെത്തിയപ്പോൾ അദ്ദേഹം പറഞ്ഞു, “അല്ലാഹുവിനാൽ എന്റെ കൂട്ടുകാരൻ കൊല്ലപ്പെട്ടു, ഞാനും കൊല്ലപ്പെടുമായിരുന്നു."

അപ്പോഴേക്കും അബുബസ്വീറും അവിടെയെത്തിയിരുന്നു.

അദ്ദേഹം പറഞ്ഞു, “അല്ലാഹുവിന്റെ റസൂലേ, നിങ്ങൾ എന്നെ അവരുടെ അടുക്കലേക്ക് മടക്കി അയച്ചതിലൂടെ ഉടമ്പടി വ്യവസ്ഥകൾ നിങ്ങൾ പാലിച്ചിട്ടുണ്ട്. എന്നാൽ അല്ലാഹു എന്നെ അവരിൽ നിന്ന് രക്ഷിച്ചിരിക്കുന്നു"

പ്രവാചകൻ പറഞ്ഞു, "അവന്റെ മാതാവ് ദുഃഖിതയാകുമല്ലോ. അദ്ദേഹം എത്ര നല്ല യുദ്ധസന്നദ്ധനാണ്. അദ്ദേഹത്തിന് കൂടുതൽ പിന്തുണക്കാർ വന്നു ചേരും"

അബൂബസ്വീർ ഇത് കേട്ടപ്പോൾ, പ്രവാചകൻ തന്നെ അവരുടെ അടുത്തേക്ക് ഉടമ്പടി പ്രകാരം തിരികെ അയക്കുമെന്ന് മനസിലാക്കി. അതിനാൽ അദ്ദേഹം ചെങ്കടൽത്തീരത്ത് പുറപ്പെട്ടു.

നേരത്തെ തിരിച്ചയക്കപ്പെട്ട അബൂ ജുൻദൽ സ്വയം മോചിതനായി അബു ബസ്വീറിന്റെ കൂടെ ചേർന്നു. അങ്ങനെ മക്കയിലെ ഖുറയ്ശികളിൽ നിന്നും ഇസ്‌ലാം സ്വീകരിക്കുന്നവരെല്ലാം അബുബസ്വീറിന്റെ കൂടെ ചേർന്നു. അവർ ശക്തമായ ഒരു സംഘം രൂപീകരിച്ചു.

ഖുറയ്ശികളുടെ ഒരു യാത്രാസംഘവും സിറിയയിലേക്ക് പോകുന്നതായി കേൾക്കാൻ കഴിയാത്ത അവസ്ഥയുണ്ടായി. അങ്ങനെ പോകുന്നവർ കടൽ തീരത്തു വെച്ചു തടയപ്പെടുകയും ആക്രമിക്കപ്പെടുകയും കൊല്ലപ്പെടുകയും കൊള്ളയടിക്കപ്പെടുകയും ചെയ്തു . അതിനാൽ, ഖുറയ്ശിലെ ജനങ്ങൾ അല്ലാഹുവിനെ കരുതിയോ ബന്ധങ്ങളെ കരുതിയോ അബൂബ്വീറിനെയും ക്യാമ്പിനെയും തിരിച്ചു വിളിക്കണമെന്ന് ആവശ്യപ്പെട്ട്  കൊണ്ട് ഖുറയ്ശികൾ പ്രവാചകന് സന്ദേശം അയച്ചു. മക്കയിൽ നിന്ന് ഇനി ആരു മദീനയിലേക്ക് വന്നാലും തിരിച്ചു അയക്കേണ്ടതില്ലെന്നും അവർ ഉറപ്പ് കൊടുത്തു. അതിനാൽ പ്രവാചകൻ അവരെ തിരിച്ചു വിളിച്ചു.

ഈ സംഭവങ്ങൾ തെറ്റിദ്ധരിപ്പിക്കുന്ന ആളുകൾ പറയുന്നു, അല്ലാഹുവിന്റെ റസൂൽ മുസ്‌ലിംകളെ കുഫ്‌റിലേക്ക് മടക്കി അയച്ചു. അതിനാൽ അത് പോലെ ഉള്ള പ്രവർത്തനം ചെയ്യാൻ ഇതിൽ തെളിവുണ്ട്.

**മറുപടി**

ഈ ഹദീസ് യഥാർത്ഥത്തിൽ അത്തരം തെളിവ് അന്വേഷിക്കുന്നവർക്കെതിരെയുള്ള വ്യക്തമായ തെളിവുകളിൽ പെട്ടതും വിവിധ കോണുകളിലൂടെ  അവരുടെ വ്യാജം വ്യക്തമാക്കുന്നതുമായ പ്രബലമായ റിപ്പോർട്ട് ആണ്.

**പ്രഥമ കോൺ**

നബി മുസ്‌ലിംകളെ കുഫ്ഫാറുറിലേക്ക് മടക്കി അയച്ചുവെന്ന് കരുതിയാൽ തന്നെ അത് റസൂലിന് പ്രത്യേകമായി കല്പ്പിക്കപ്പെട്ട ഒരു നടപടി മാത്രമാണ്.

ഇത് അവിടുന്നിനല്ലാതെ മറ്റുള്ളവർക്ക് വേണ്ടിയുള്ളതല്ല. അദ്ദേഹത്തിന്റെ പ്രത്യേകതയും അതിന്റെ വിശദാംശങ്ങളും അനസിൽ നിന്നും ഉദ്ധരിക്കപ്പെടുന്ന സ്വഹീഹായ റിപ്പോർട്ടിൽ തെളിയുന്നുണ്ട്.

ഇക്കാര്യത്തെക്കുറിച്ച് സ്വഹാബികൾ പ്രവാചകനോട് ചോദിച്ചപ്പോൾ അദ്ദേഹം മറുപടി പറഞ്ഞു, "തീർച്ചയായും നമ്മിൽ നിന്ന് ആരെങ്കിലും അവരുടെ അടുത്തേക്ക് പോയാൽ അല്ലാഹു അവനെ അകറ്റുകയും അവരിൽ നിന്ന് ആരെങ്കിലും നമ്മുടെ അടുക്കലേക്കു

വരുന്നുവെങ്കിൽ അല്ലാഹു അവർക്കുവേണ്ടി ഒരു വഴി തുറന്നു കൊടുക്കുന്നതാണ് "

അല്ലാഹു അവർക്കായി  ഒരു വഴി തുറന്നു കൊടുക്കുമെന്ന് നബി ഇവിടെ പരാമർശിക്കുന്നു. ഇത് ഇവ്വിഷയത്തിൽ തനിക്ക്  ലഭിച്ച വഹ്‌യ് വഴിയാണെന്ന് വ്യക്തമാണ്. അതിനാൽ അദ്ദേഹമല്ലാത്ത മറ്റൊരാൾക്കത് അനുവദനീയമല്ലെന്നതിന്റെ തെളിവ് ഈ റിപ്പോർട്ടിൽ ഉണ്ട്. കാരണം, കുഫ്ഫാറിന് വിട്ടുകൊടുക്കുന്ന മുസ്‌ലിന് അല്ലാഹു ഒരു വഴി തുറന്നു നൽകുമെന്ന് ആരും അറിയുന്നില്ല.

ഒരു മുസ്‌ലിമിനെ കുഫ്ഫാറിലേക്ക് തിരിച്ചയക്കാനുള്ള തെളിവായി ഈ ഹദീഥിനെ ഉപയോഗിക്കുന്നവർക്ക് ഇമാം ഇബ്നു ഹസ്മ്  മറുപടി നൽകുന്നു.

അദ്ദേഹം വ്യത്യസ്ത തലത്തിൽ നിന്ന് അത്തരം വാദങ്ങൾ ഖണ്ഡിക്കുന്നു. അദ്ദേഹം പറഞ്ഞു, “അക്കാലത്ത് മുസ്‌ലിംകളിൽ നിന്ന് ആരെയും നബി കുഫ്ഫാറിലേക്ക് തിരിച്ചയച്ചിട്ടില്ല. കാരണം അവരവരുടെ മതത്തിലോ ഭൗതികകാര്യങ്ങളിലോ പരീക്ഷണങ്ങൾക്ക് വിധേയമാകുകയില്ലെന്നും അനിവാര്യമായും അവർ രക്ഷപ്പെടുമെന്നും അല്ലാഹു അദ്ദേഹത്തെ അറിയിച്ചിരുന്നു."

അനസിൽ നിന്നും മുകളിൽ ഉദ്ധരിച്ച ഹദീഥിനെ പരാമർശിച്ചു ഇബ്നു ഹസ്മ് വീണ്ടും പറയുന്നു, "അല്ലാഹു തന്റെ പ്രവാചകനെ പറ്റി പറഞ്ഞു, 'അദ്ദേഹം തന്നിഷ്ടപ്രകാരം സംസാരിക്കുന്നില്ല. അത് അദ്ദേഹത്തിന്

ദിവ്യമായി ലഭിക്കുന്ന വഹ്‌യ് ആകുന്നു' (53 : 3 - 4). അതിനാൽ ഖുറയ്ശികളിൽ നിന്ന് ഒരു മുസ്‌ലിമായി തന്റെ അടുക്കലേക്ക് ആരെങ്കിലും വന്നാൽ, അല്ലാഹു അവനു ഒരു വഴി തുറന്നു നൽകുമെന്ന് നബിക്ക് വിവരം ലഭിച്ചിരുന്നു. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം, ഇത് അല്ലാഹുവിൽ നിന്നുള്ള വെളിപ്പെടുത്തലാണ്. അത് യാതൊരു വ്യത്യാസവുമില്ലാതെ ശരിയായിരുന്നു. അവരിൽ നിന്ന് തന്നിലേക്ക് വരുന്നവന് കുഫ്ഫാറിന്റെ കൈകളാൽ ഈ ലോകത്തും പരലോകത്തും ഉണ്ടാകുന്ന ബുദ്ധിമുട്ടുകളിൽ നിന്നുള്ള സംരക്ഷണവും സംരക്ഷണവും ഉറപ്പാണെന്നതിൽ സംശയം ഇല്ലായിരുന്നു. ഈ വസ്തുതകൾ അന്വേഷിച്ച ഒരു മുസ്‌ലിമിനും അതിൽ സംശയം തോന്നില്ല. നബിയ്ക്ക് ശേഷം ജനങ്ങളിൽ നിന്ന് ആർക്കും ഇക്കാര്യം അറിയില്ല. മുസ്‌ലിമിന് ഈ നിബന്ധന സ്ഥാപിക്കാനോ നിബന്ധനകളാക്കി മാറ്റിയാൽ അത് നടപ്പാക്കാനോ അനുവാദമില്ല. അത്യുന്നതനായ അല്ലാഹു തന്റെ റസൂലിന് വെളിപ്പെടുത്തിയ അദൃശ്യജ്ഞാനം അവനില്ലാത്തതിനാൽ. (അൽ അഹ്കാം മിൻ ഉസ്വൂലിൽ അഹ്കാം 5/26)

ഇബ്നുൽ അറബി പറയുന്നു, "ഇസ്‌ലാം സ്വീകരിച്ചവരെ അവരുടെ അടുത്തേക്ക് അദ്ദേഹം തിരിച്ചയക്കുമെന്ന് വ്യവസ്ഥയിൽ പറയുന്നു. പ്രവാചകന് ശേഷം ആർക്കുമിത് അനുവദനീയമല്ല, കാരണം, ഇത് നബിക്ക് മാത്രമേ അനുവദനീയമാകു. അല്ലാഹു അറിവിനാലും ആനുകൂല്യത്തിൽ നിന്ന് അവൻ വിധിച്ചതിനാലും ഇസ്‌ലാമിലെ നല്ല അന്ത്യത്തിനും പ്രശംസനീയമായ ഫലത്തിനും ശേഷം അത് വ്യക്തമാക്കിയതിനാലുമാണ് ഇത് അനുവദിക്കപ്പെട്ടത്. അത് ഉപേക്ഷിക്കുന്നതിലും അതിന്റെ വ്യവസ്ഥകളിൽ അത് നീക്കം ചെയ്യുന്നതിലും കുഫ്ഫാറുകൾ തൃപ്തിപ്പെട്ടതും ഇത് വ്യക്തമാക്കുന്നു. (അഹ്കാമുൽ -ഖുർആൻ 4/1788)

**ദ്വിതീയ കോൺ**

ഈ കാര്യം നബിയ്ക്ക് പ്രത്യേകമല്ലെന്ന് ഒരാൾ പറയുകയാണെങ്കിൽ പോലും അത് പ്രവാചകന്റെ കാര്യത്തിൽ നടന്നത് പോലെയുള്ള അവസ്ഥയും സാഹചര്യവും ഉള്ള ഒരാളിൽ നിന്ന് മാത്രമേ സാധുവാകുകയുള്ളൂ.കാരണം,  അവൻ കുഫ്റിനെതിരായ ജിഹാദിലും ഇസ്‌ലാമിന്റെ വ്യാപനത്തിലും, ദഅ്വതിനോടുള്ള ഉത്കണ്ഠയിലും അത്യുന്നതനായ അല്ലാഹുവിന്റെ കൽപ്പനകൾ സ്ഥാപിക്കുന്നതിലും കുഫ്റിനോടും അതിന്റെ ആളുകളോടുമുള്ള ബന്ധവിച്ഛേദനത്തിലുമെല്ലാം അങ്ങിനെയായിരിക്കണം.

മുജാഹിദുകളെ ദ്രോഹിക്കാനോ അവർക്കെതിരെ ഗൂഢാലോചന നടത്താനോ ലൗകിക ജീവിതത്തിൽ പറ്റിനിൽക്കുകയും അതിലേക്ക് ചാഞ്ഞുനിൽക്കുകയും ചെയ്തു കൊണ്ടോ മക്കയിലെ കുഫ്ഫാറുമായുള്ള "ബന്ധങ്ങളെ മാനിക്കുന്നതിനോ" അല്ലെങ്കിൽ അവരുമായി സഖ്യത്തിലേർപ്പെടുന്നതിനോ ഒന്നുമല്ല  അദ്ദേഹം ഈ വ്യവസ്ഥകൾ അംഗീകരിച്ചത്.  തീർച്ചയായും റസൂൽ ഇതിൽ നിന്നെല്ലാം വളരെ അകലം പാലിച്ചവരായിരുന്നു.

നേരെമറിച്ച്, അദ്ദേഹം ആ വ്യവസ്ഥകൾ അംഗീകരിച്ചത് ഇസ്‌ലാമിന്റെയും മുസ്‌ലിംകളുടെയും പ്രയോജനത്തിനുവേണ്ടിയാണ്. അതിലൂടെ അത്യുന്നതനായ അല്ലാഹുവിന്റെ മാർഗത്തിൽ ദഅ്വതിൽ ശ്രദ്ധ കേന്ദ്രീകരിക്കാനും അല്ലാഹുവിവിന്റെ മാർഗത്തിൽ ജിഹാദ് ചെയ്യാനും അത് വഴി ഇസ്‌ലാമിനെ വ്യാപിപ്പിക്കാനും ഖയ്ബർ തുറക്കാനും നിരവധി യുദ്ധങ്ങളിൽ ഏർപ്പെടാനും അദ്ദേഹത്തിന്റെ കാലഘട്ടത്തിലെ രാജാക്കന്മാരുമായി ആശയവിനിമയം നടത്താനും അവരെ ഇസ്‌ലാമിലേക്ക് ക്ഷണിക്കാനും അദ്ദേഹത്തിന് കഴിഞ്ഞു. കൂടാതെ ദീനിലെ മറ്റ് പലതരം വ്യക്തമായ ആനുകൂല്യങ്ങളും ലഭിച്ചു.

**തൃതീയ കോൺ**

റസൂലിന്റെ ഈ വ്യവസ്ഥയുടെ പൂർത്തീകരണത്തിനിടയിൽ അവിടുന്ന് 'തീവ്രവാദികൾ'ക്കെതിരെ യുദ്ധം ചെയ്യാനെന്ന പേരിൽ കുഫ്ഫാറിനും തനിക്കുമിടയിൽ സഖ്യം ഉണ്ടാക്കിയിട്ടില്ല. കുഫ്ഫാറിനോടുള്ള ഭയം കാരണം അവരുമായി 'കരാറുകൾ' സ്ഥാപിച്ചിട്ടില്ല.  സ്വന്തം നിലയിൽ അവരുടെ അതായത് മക്കയിലെ മുസ്‌ലിങ്ങളുടെ ഉത്തരവാദിത്വം ഏറ്റെടുക്കാതിരിക്കുകയും ചെയ്തിട്ടില്ല. എന്ന് മാത്രമല്ല, അല്ലാഹു അവർക്കുവേണ്ടി ഒരു വഴി തുറന്നു കൊടുക്കുമെന്ന് അറിയിക്കുകയും ചെയ്തു.

കുഫ്ഫാറിന് എതിരെ തന്റെ ബന്ധ വിച്ഛേദനം നിലനിർത്തുകയും അവരുടെ നാട്ടിലുള്ള മുസ്‌ലിങ്ങൾക്ക് വേണ്ടി പ്രാർത്ഥിക്കുകയും ചെയ്തു.

ഈ വിഷയത്തിൽ ഏറ്റവും പ്രധാനമായ അബൂ ബസ്വീറിന്റെ സംഭവത്തിൽ അവിടുന്നു  പറഞ്ഞ വാക്കുകൾ നാം മുകളിൽ കണ്ടു.

**ചതുഷ്  കോൺ**

അബുബസ്വീർ ഒരു ദൂതനെ കൊന്നു. ഖുറയ്ശികളുടെ അഭിപ്രായത്തിൽ അദ്ദേഹം രണ്ട് ക്രൂരമായ കാര്യങ്ങൾ ചെയ്തു.

**ആദ്യത്തേത്,**

അവരും നബിയും തമ്മിൽ ഉണ്ടാക്കിയ ഉടമ്പടി പ്രകാരം അവർ യുദ്ധം ചെയ്യരുത്. അത് ചെയ്തു.

**രണ്ടാമത്തേത്,**

ഒരു ദൂതനെ കൊന്നു.

അക്കാലത്ത് 'അന്താരാഷ്ട്ര ആചാരമ'നുസരിച്ച് സന്ദേശവുമായി അയക്കുന്ന ദൂതനെ കൊല്ലാൻ പാടില്ലായിരുന്നു. ഇസ്‌ലാം ഈ വസ്തുതയെ  സ്ഥിരീകരിക്കുകയും ചെയ്തിട്ടുണ്ട്.

എന്നിരുന്നാലും, അബൂബസ്വീർ ചെയ്തതിന്റെ പേരിൽ പ്രവാചകൻ അല്ലാഹുവിന്റെ മുമ്പാകെ അതിനെ 'ശക്തമായി അപലപിക്കുകയോ' വിമർശിക്കുകയോ അല്ലെങ്കിൽ തന്റെ വിസമ്മതം പ്രഖ്യാപിക്കുകയോ ചെയ്തിട്ടില്ല.

അദ്ദേഹത്തിന്റെ പ്രവർത്തിയെ 'ഭീകരത'യെന്നോ  അല്ലെങ്കിൽ 'ഉടമ്പടികളുടെയും അന്താരാഷ്ട്ര ബന്ധങ്ങളുടെയും ലംഘനം' (violation of treaties and international relations) എന്നോയുള്ള പ്രസ്താവനകളുമായി  വന്നില്ല.

കാരണം ഖുറയ്ശികളും റസൂലും തമ്മിലുള്ള കരാർ അബു

ബസ്വീറിനു ബാധകമായിരുന്നില്ല.

ഖുറൈശികളയച്ച ദൂതന്മാരിൽ രണ്ടാമത്തെ കാഫിറിനെ നബി സഹായിച്ചില്ല. അദ്ദേഹത്തിന്റെ കൂടെയുണ്ടായിരുന്ന ഒന്നാമത്തെ ദൂതൻ കൊല്ലപ്പെട്ടതിനുശേഷവും അബുബസ്വീറിനെ പിടികൂടാനും മക്കയിലേക്ക് സായുധ കാവലുമായി തിരിച്ചയക്കാനും അദ്ദേഹം മുസ്‌ലിംകളോട് ആവശ്യപ്പെട്ടില്ല. ആദ്യത്തെ ദൂതന് പകരം ഹുദയ്ബിയയിലെ വ്യവസ്ഥ പാലിക്കാനായി അദ്ദേഹം രണ്ടു കൂട്ടരെയും വിട്ടു നിന്നു.

**പഞ്ച കോൺ**

പ്രവാചകൻ അബൂബസീറിനോട് പറഞ്ഞു, "അവന്റെ മാതാവ് ദുഃഖിതയാകുമല്ലോ. അദ്ദേഹം എത്ര നല്ല യുദ്ധസന്നദ്ധനാണ്. അദ്ദേഹത്തിന് കൂടുതൽ പിന്തുണക്കാർ വന്നു ചേരും "

അൽ ഹാഫിദ് പറയുന്നു, "അതിൽ, അദ്ദേഹത്തോട് എവിടെക്കെങ്കിലും പോകാൻ ഒരു സൂചനയുണ്ടായിരുന്നു. അങ്ങിനെയെങ്കിൽ അദ്ദേഹത്തെ മുശ്‌രികുകളിലേക്ക് തിരിച്ചയക്കേണ്ടതില്ല. കൂടാതെ മക്കയിലെ മുസ്‌ലിംകളിൽ ഏതൊരാളും അദ്ദേഹത്തോടൊപ്പം ചേരാനുള്ള ഒരു സൂക്ഷ്മമായ സൂചനയായിരുന്നു ഇത് .(ഫത്ത്ഹുൽബാരി 5/350)

**ഷട് കോൺ**

അബൂ ബസ്വീറും അബു ജുൻദലും അവരെപ്പോലുള്ള മുസ്ലിംകളും ചെങ്കടൽ ത്തീരത്ത് പോയി ഖുറയ്ശിലെ കുഫ്ഫാറുകളിൽ നിന്ന് കാണുന്നവരെയെല്ലാം വധിച്ചു. അവരുടെ സ്വത്ത് കൈക്കലാക്കാൻ തുടങ്ങി. പ്രവാചകൻ അവരുടെ ഈ പ്രവർത്തിയെ ആക്ഷേപിക്കുകയോ അവരിൽ നിന്നോ ഈ നടപടിയിൽ നിന്ന് വിലക്കിയിട്ടില്ല. അദ്ദേഹം അവരെ 'വിമർശിക്കുക'യോ 'ശക്തമായി അപലപിക്കുക'യോ ചെയ്തില്ല.

**സപ്ത കോൺ**

ഖുറയ്ശികളിലെ കുഫ്ഫാറുമായി പ്രവാചകൻ സഹകരിക്കുകയും അവരുമായി അബുബസ്വീറിന്റെയും അദ്ദേഹത്തോടൊപ്പമുള്ളവരുടെയും 'ഭീകരത'യെ  നേരിടാൻ ഒരു 'സഖ്യം' (coalition) ഉണ്ടാക്കുകയും ചെയ്തില്ല. അത് പോലെ ഖുറയ്ശികളിലെ കുഫ്ഫാറിന് എതിരെ അവരെയും അദ്ദേഹം സഹായിച്ചില്ല. അദ്ദേഹം  അതിൽ നിന്നെല്ലാം വളരെ അകന്നു.

**അഷ്ട കോൺ**

അബു ബസ്വീറിന്റെയും അദ്ദേഹത്തോടൊപ്പമുള്ളവരുടെയും പ്രവർത്തനത്തിൽ പ്രവാചകൻ സന്തുഷ്ടനായിരുന്നുവെന്നതിന്

തെളിവുകൾ സ്ഥിരീകരിച്ചിട്ടുണ്ട്.

**ഒന്ന്**:

ദൂതനെ കൊന്നതിന് പ്രവാചകൻ അദ്ദേഹത്തെ കുറ്റപ്പെടുത്തിയിട്ടില്ല. അത് തെറ്റാണെങ്കിൽ പ്രവാചകൻ അതിനെ അപലപിക്കുമായിരുന്നു. അത്യാവശ്യ സമയത്ത് വ്യക്തത വരുത്താൻ കാലതാമസ പാടില്ലാത്തതാണ്.

ഇത്  ദീനിലെ ഒരു തത്വമാണ്. ഒരു പ്രത്യേക വിഷയത്തിന്റെ വിധി അത് സംഭവിച്ചതിന് ശേഷം വ്യക്തമാക്കുന്നത് പിടിച്ചുനിർത്തൽ പ്രവാചകനു അനുവദനീയമല്ല. അത് അദ്ദേഹത്തിന്റെ  ദൗത്യത്തിന്റെ ഭാഗമാണ്. ഏതെങ്കിലും പ്രത്യേക കാര്യത്തെക്കുറിച്ചുള്ള വിധി അത് സംഭവിച്ച നിമിഷം അദ്ദേഹം വ്യക്തമാക്കും.

ഇബ്നു ഹസ്മ് പറയുന്നു, “ഇവിടെ, അബൂ ബസ്വീറും , അബൂ ജുൻദലും അവരുടെ കൂടെയുള്ള മുസ്‌ലിംകളും അല്ലാഹുവിന്റെ റസൂലുമായി ഒരു കരാറിലുണ്ടായിരുന്ന ഖുറയ്ശികളുടെ സ്വത്ത് പിടിച്ചെടുക്കുകയും രക്തം ചൊരിയുകയും ചെയ്തു. അതിൽ നിന്ന് പ്രവാചകൻ അവരെ വിലക്കുകയോ അവർ അത് അനുസരിക്കാതിരിക്കുകയോ ചെയ്തിട്ടില്ല. അവരെ വിലക്കിയിരുന്നെങ്കിൽ തടയാൻ പ്രവാചകന് കഴിയുമാരുന്നുവെന്നതിൽ സംശയമില്ല, പക്ഷേ അദ്ദേഹം അങ്ങനെ ചെയ്തില്ല. (അൽ-അഹ്കാം മിൻ ഉസുലിൽ അഹ്കാം 5/126).

**രണ്ട്:**

ഈ സംഭവത്തിൽ അദ്ദേഹത്തിന് സന്തോഷമുണ്ടായിന്നു എന്നതിന്റെ രണ്ടാമത്തെ തെളിവ് അദ്ദേഹത്തിന്റെ പ്രസ്താവനയാണ്

അവിടുന്ന് പറഞ്ഞു,  "അവന്റെ മാതാവ് ദുഃഖിതയാകുമല്ലോ. അദ്ദേഹം എത്ര നല്ല യുദ്ധസന്നദ്ധനാണ്. അദ്ദേഹത്തിന് കൂടുതൽ പിന്തുണക്കാർ വന്നു ചേരും"

ഇതിന്റെ വ്യാഖ്യാനത്തിൽ ഹാഫിള് ഇബ്നു ഹജർ വാക്കുകൾ മുന്നേ നാം സ്മരിച്ചു.

**മൂന്ന്:**

അവർ ഖുറയ്ശികളെ ഭയപ്പെടുത്തുകയും അവരിൽ ചിലരുടെ രക്തം ചൊരിയുകയും അവരുടെ സ്വത്ത് കൈക്കലാക്കുകയും ചെയ്തപ്പോൾ അദ്ദേഹം അവരെ പറഞ്ഞയച്ചില്ല. അവരുടെ പ്രവൃത്തിയിൽ അവർക്ക് തെറ്റ് പറ്റിയെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നെങ്കിൽ അവരെ അതിൽ നിന്നും വിലക്കുമായിരുന്നു. എന്തെങ്കിലും ചെയ്യുന്നതിൽ നിന്ന് അവരെ വിലക്കിയിരുന്നെങ്കിൽ അവർ അത് ഉപേക്ഷിക്കുമായിരുന്നു. അതിനാൽ അദ്ദേഹം അവരെ വിലക്കിയിട്ടില്ല എന്നത് അവരുടെ പ്രവർത്തനത്തിൽ അവിടുന്ന് സന്തോഷമുണ്ടായിരുന്നു എന്നതിന് തെളിവാണ്.